# 6

# മഗ്ദലന മറിയം ഉത്ഭവ ചരിത്രം

ഭാരതീയർക്കു പൊതുവേയും കേരളീയർക്കു പ്രത്യേകിച്ചും ഒരിക്കലും വിസ്മരിക്കാനാവാത്ത മഹാകവി വള്ളത്തോൾ നാരായണ മേനോനോടു മലങ്കരയിലെ സുറിയാനി ക്രിസ്ത്യാനികൾക്കുള്ള ഒരു വലിയ കടപ്പാടിനെപ്പററി നിർഭാഗ്യവശാൽ അവരിൽ ഭൂരിപക്ഷത്തിനും അറിഞ്ഞുകൂട. മഹാകവി സുരഭില സുന്ദരമായ മഗ്ദലനമറിയം എന്ന ഖണ്ഡകാവ്യം രചിച്ചു തന്നതു് വിലമതിക്കാനാവാത്ത ഒരു നിധിയാണ്. ബൈബിളിലെ ഒരു ചെറിയ ഇതിവൃത്തത്തെ ഇത്രയധികം ഭാവനാധന്യമായും മധുരതരമായും മററൊരു കവിക്കും അവതരിപ്പിക്കാനാവില്ലെന്നു മാത്രമല്ല അതിന്റെ പ്രാധാന്യം. മഗ്ദലന മറിയം എന്ന ഖണ്ഡകാവ്യം രചിച്ചശേഷം അതിന് 'ഒരു തേവിടിശ്ശിയുടെ പശ്ചാത്താപം' എന്ന പേരാണു വള്ളത്തോൾ നൽകിയതു്. പാപം ഉപേക്ഷിച്ചു പറഞ്ഞു നവജീവിതസരണിയിൽ എത്തിയ ആ നാരീമണിയെ ക്രൈസ്തവലോകം മുഴുവൻ ഒരു പുണ്യവതിയായി കരുതുന്നതിനാൽ 'തേവ7ടിശ്ശി' പ്രയോഗത്തിൽ ഔചിത്യ ദോഷമുണ്ടെന്നും 'മഗ്ദലന മറിയം' എന്ന പേരു തന്നെയാണു ഗ്രന്ഥനാമമായി സ്വീകരിക്കേണ്ടതെന്നും പുസ്തകത്തിന്റെ പരിശോധകനും അവതാരികാകാരനുമായ സാഹിത്യ കുബേരൻ ചിത്രമെഴുത്തു കെ.എം. വറുഗീസ് നിർദ്ദേശിച്ച പുലിക്കോട്ടിൽ ജോസഫ്



ശെമ്മാശനും വള്ളത്തോളും അംഗീകരിക്കുകയാണുണ്ടായതു്.

സാഹിത്യകാരനും ആത്മപോഷിണി മാസികയുടെ പത്രാധിപരുമായിരുന്ന കുന്നംകുളം പുലിക്കോട്ടിൽ ജോസഫ് ശെമ്മാശൻ (പിന്നീട് റീത്തിൽ ചേർന്ന ജോസഫ് റമ്പാൻ) 1922–ൽ ചിത്രമെഴുത്തിന് അയച്ച ഒരു കത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു. 'മഗ്ദലന മറിയം' അച്ചടിച്ചു തുടങ്ങിക്കഴിഞ്ഞു. ടിപ്പണി അത്യന്തം മനോഹരമായിട്ടുണ്ടു്. വള്ളത്തോളിന്റെ ഈ ഖണ്ഡകൃതിക്കു അനുയോജ്യമായ ഒരു ടിപ്പണി നിങ്ങളുടെ പേനാത്തുമ്പിൽ നിന്നേ ഇറങ്ങാൻ സാധിക്കൂ എന്ന ബോധ്യം തന്നെയാണു സാഹസമെന്നു നിങ്ങൾ പറയുന്ന ആ കൃത്യത്തിനായി അപേക്ഷിപ്പാൻ ഞങ്ങളെ നിർബന്ധിതരാക്കിയതു്. കവിത എന്തെന്നു മനസ്സിലാക്കീട്ടുള്ള ഏക നസ്രാണി നിങ്ങൾ ഒരാൾ മാത്രം എന്നു വള്ളത്തോളിന് അനുഭവ വേദ്യവുമായി.'

'കഥാവസ്തുകൊണ്ടും രീതിസംസ്കരണംകൊണ്ടും ശ്രീ മേനോനവർകളുടെ മററെല്ലാ ഖണ്ഡകൃതികളെക്കാളും മീതെയാണു പ്രസ്തുത ഖണ്ഡകൃതി എന്നു കൂടി ഞാൻ വാചാരിക്കുന്നു' എന്നു ചിത്രമെഴുത്തു പറയുമ്പോൾ അതിനോടു വിയോജിക്കാൻ ഒരു സഹൃദയനും സാധ്യമല്ല.

മഗ്ദലന മറിയം എന്ന ഉൽകൃഷ്ട കൃതിയെ നസ്രാണി സമുദായത്തിനു ദാനം ചെയ്‌വാൻ സന്നദ്ധനായതിൽ കൃതജ്ഞതാധനന്മാരായ നസ്രാണികൾ മേനോനവർകളോട് എല്ലാ കാലത്തും കൃതജ്ഞന്മാരായിരിക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ലെന്നും അവതാരികയിൽ പറയുന്നു.

'ആകപ്പാടെ നോക്കുന്നതായാൽ മിസ്റ്റർ നാരായണമേനോൻ ഒരു പുതിയ തരം മിഷനറിവേലയത്രെ ക്രിസ്ത്യൻ സമുദായത്തിനു കാണിച്ചു കൊടുത്തിരിക്കുന്നതു്'' എന്നും ചിത്രമെഴുത്തു ചൂണ്ടിക്കാട്ടുന്നു.

മഹാകവി വള്ളത്തോൾ മലങ്കര സഭയുടെ ഒരു പ്രാർത്ഥനാ ഗ്രന്ഥത്തിന്റെ പരിഭാഷ നിർവഹിച്ചിട്ടുണ്ടെന്ന വസ്തുത ഇന്നു ആർക്കും തന്നെ അറിവില്ലെന്നു പറഞ്ഞാൽ എതിർക്കാൻ ആളുകളുണ്ടാവില്ല. മഹാകവിയുടെ ജീവചരിത്രത്തിലോ കൃതികളുടെ പട്ടികയിലോ അങ്ങനെയൊരു പുസ്തകത്തെക്കുറിച്ചുള്ള പരാമർശനവുമില്ല. പീഡാനുഭവ ആഴ്ചയിലെ പ്രുമിയോൻ, മഗ്ദലന മറിയം എന്നീ ഗ്രന്ഥങ്ങൾ രചിക്കാൻ വള്ളത്തോളിനെ മുഖ്യമായി പ്രേരിപ്പിച്ചത് പുലിക്കോട്ടിൽ ജോസഫ് ശെമ്മാശനാണ് (പിന്നീട് റമ്പാൻ). ഇക്കാര്യം കുന്നംകുളം മനോരമയുടെ പ്രസിദ്ധീകരണാർത്ഥം അവിടെ താമസിച്ച പി. സി. കോരുതിനോടു റമ്പാൻ പറയുകയും കോരുത് അവയെല്ലാം മനസ്സിൽ കുറിച്ചുവയ്ക്കുകയും പിന്നീട് 1988-ൽ 'മഗ്ദലന മറിയം ഉത്ഭവ ചരിത്രം' എന്ന ഗ്രന്ഥം വഴി സഹൃദയ ലോകത്തിനു നൽകുകയുമാണുണ്ടായത്. പി. സി. കോരുത് ഏററവും ഒടുവിൽ രചിച്ച കൃതിയും ഇതാണ്. കോരുതു തന്നെ എഴുതിയതു വായിക്കുക.

'മഹാകവി വള്ളത്തോൾ 'മഗ്ദലനമറിയം' എന്ന വിശിഷ്ടവും സുന്ദരവുമായ ഖണ്ഡകാവ്യം എഴുതിയിട്ട് 77 വർഷം പൂർത്തിയാകുന്നു. 1921-ലാണ് മഗ്ദലനമറിയത്തിന്റെ ആദ്യപതിപ്പ് കുന്നംകുളം എ. ആർ. പി. പ്രസ്സിൽനിന്ന് പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശൻ പ്രസിദ്ധപ്പെടുത്തിയത്. മഹാകവിയുടെ ചെറുതും വലുതുമായ ഇതര കൃതികളുടെ മേലേക്കിടയിൽ നിൽക്കുന്നതെന്ന് സഹൃദയലോകത്തിന്റെ പ്രശംസയ്ക്ക് പാത്രീഭവിച്ചിട്ടുള്ള ക്രൈസ്ത വേതിവൃത്ത പ്രധാനമായ ഈ കാവ്യാമൃതത്തിന്റെ ഉൽഭവ കഥ രസകരമാണ്. ഈ ഗ്രന്ഥരചനയ്ക്ക് മഹാകവിയെ പ്രേരിപ്പിച്ച യശഃശരീരനായ പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശ്ശനിൽ (അന്ന് അദ്ദേഹം റീത്ത് പ്രസ്ഥാനത്തിൽ ചേർന്നു റമ്പാനായി



കഴിഞ്ഞിരുന്നു) നിന്നു നേരിട്ടറിയുവാനിടയായ വസ്തുതകളാണ് ഇവിടെ പ്രസ്താവിക്കുന്നത്.

1938 സെപ്തംബർ 10-ാം തീയതി ശനിയാഴ്ച സർ, സി. പി. രാമസ്വാമി അയ്യരുടെ തിരുവിതാംകൂർ ഗവർമെന്റ് മലയാള മനോരമ കണ്ടുകെട്ടുകയും പ്രസ്സും ഓഫീസും മുദ്രവച്ച് പോലീസ് കാവലിലാക്കുകയും ചെയ്തു. അന്നു മനോരമയുടെ മാനേജരായിരുന്നതു കെ. സി. മാമ്മൻ മാപ്പിളയുടെ നാലാമത്തെ പുത്രനായ കെ. എം. വറുഗീസ് മാപ്പിള ആയിരുന്നു. മനോരമ കണ്ടുകെട്ടിയ വിവരമറിഞ്ഞ്, വറുഗീസ് മാപ്പിളയുടെ ഭാര്യാസഹോദരനും കുന്നംകുളം എ. ആർ. പി. പ്രസ്സിന്റെ ഉടമസ്ഥനുമായ പുലിക്കോട്ടിൽ പി. ഐ. ഇട്ടൂപ്പ് കോട്ടയത്ത് ഓടിയെത്തി. മനോരമയുടെ പ്രസിദ്ധീകരണത്തിനു മുടക്കം ഉണ്ടാകാതിരിക്കാൻ പത്രം കൊച്ചി സംസ്ഥാനത്തു കുന്നംകുളത്തുള്ള തന്റെ പ്രസ്സിൽ നിന്നു പ്രസിദ്ധപ്പെടുത്താമെന്നു സമ്മതിച്ചു. അങ്ങനെ 1938 സെപ്തംബർ 13-ാം തീയതി ചൊവ്വാഴ്ച എ. ആർ. പി. പ്രസ്സിൽനിന്നു മനോരമ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. മനോരമ, കുന്നംകുളത്തുനിന്നു പ്രസിദ്ധപ്പെടുത്തുന്നതിനുവേണ്ടി, അന്നു പത്രാധിപസമിതിയിലുണ്ടായിരുന്ന ഈ ലേഖകനും അങ്ങോട്ടു പോയി. പി. ഐ. ഇട്ടൂപ്പിന്റെ സഹോദരനായ യൗസേഫ് ശെമ്മാശൻ തികഞ്ഞ സഹൃദയനും നല്ലൊരു സാഹിത്യപ്രേമിയുമായിരുന്നു. അദ്ദേഹം കോട്ടയം പഴയസെമിനാരിയിൽ ശെമ്മാശനായി വൈദിക പഠനം നടത്തി താമസിച്ചിരുന്ന കാലം മുതൽ ഞങ്ങൾ തമ്മിൽ പരിചയമായിരുന്നതിനാൽ കുന്നംകുളത്തെ എന്റെ താമസം റമ്പാച്ചന്റെ വസതിയോടനുബന്ധിച്ചുള്ള ചാപ്പലിന്റെ ഒരു ഭാഗത്തെ മുറിയിൽ ആയിരുന്നു. ഞങ്ങൾ തമ്മിൽ സാഹിത്യസംബന്ധമായ പല കാര്യങ്ങളും പറഞ്ഞ കൂട്ടത്തിൽ മഗ്ദലന മറിയവും സംഭാഷണവിഷയമായി. അതിന് ഒരു കാരണവുമുണ്ടായി.

മനോരമ കുന്നങ്കുളത്തുനിന്നു പ്രസിദ്ധപ്പെടുത്തി
ത്തുടങ്ങി അഞ്ചെട്ടുദിവസം കഴിഞ്ഞപ്പോൾ, പത്രം
തിരുവിതാംകൂറിൽ പ്രചരിപ്പിക്കുന്നതിനെ, സർ
സി. പി. നിരോധിച്ചു. യൗസേഫ് റമ്പാച്ചനെ അതു
ചൊടിപ്പിച്ചു. സി. പി. യുടെ നയവൈകല്യത്തെ
പുരസ്കരിച്ചു റമ്പാച്ചന്റെ നിർദ്ദേശപ്രകാരം ഞാനൊരു
പുസ്തകമെഴുതി. 'ഇരുമുനവാൾ' എന്ന പുസ്തകത്തിൽ
സർ സി. പി. യുടെ ഒരു പശ്ചാത്താപ പ്രാർത്ഥനയുണ്ട്.
മഗ്ദലനമറിയത്തിൽനിന്നു റമ്പാച്ചൻതന്നെ പറഞ്ഞു
തന്ന വിധം ഒരു ഹാസ്യാനുകരണമായി നാലുവരി
അതിൽ ഉദ്ധരിച്ചു—

'നാഥാ, തവാജ്ഞകൾകേട്ടുനടക്കാതെ
നാനാപരാധങ്ങൾ ചെയ്തുപോയ് ഞാൻ
ശാസിതാവായോനെ സർവം ക്ഷമിച്ചുനിൻ
ദാസനെ തൃക്കാൽക്കൽ നിർത്തണമേ'

'ദാസിയെ' എന്നതു 'ദാസനെ' എന്നാക്കി
എന്നൊരു വ്യത്യാസമേയുള്ളു. ഏതായാലും പുസ്തക
മിറങ്ങിയതിന്റെ നാലാംദിവസം തിരുവിതാംകൂർ
സർക്കാർ അതു കണ്ടുകെട്ടി. ഇങ്ങനെയാണ് വള്ള
ത്തോളിനെയും മഗ്ദലനമറിയത്തെയും പററി ഞങ്ങ
ളുടെ സംഭാഷണവേളയിൽ പരാമർശമുണ്ടായതു്.

യൗസേഫ് റമ്പാച്ചൻ, ശെമ്മാശനായിരുന്ന കാല
ത്തു കഥാമാലിക എന്നൊരു ചെറുകഥാ മാസികയും,
ആത്മപോഷിണി എന്നൊരു സാഹിത്യമാസികയും
നടത്തിയിരുന്നു. കഥാമാലികയുടെ പത്രാധിപർ,
ശെമ്മാശനും ആത്മപോഷിണിയുടെ പത്രാധിപർ
തിരുവിതാംകൂറിൽനിന്നു നാടുകടത്തപ്പെട്ട സ്വദേശാഭി
മാനി കെ. രാമകൃഷ്ണപിള്ളയുമായിരുന്നു. അയൽ
സംസ്ഥാനത്തുനിന്നു നാടുകടത്തപ്പെട്ട ഒരു തീവ്രവാദി
യെ കൊച്ചി സംസ്ഥാനത്ത് ഒരു പത്രാധിപരായി
വച്ചുകൊണ്ടിരിക്കുന്നതിനെപ്പററി കൊച്ചിയിലെയും



തിരുവിതാംകൂറിലെയും ഉന്നത സ്ഥാനങ്ങളിൽ എതി
രഭിപ്രായമുണ്ടായി. ആയിടയ്ക്ക് ബി. കല്യാണിഅമ്മ
യ്ക്കു പാലക്കാട്ടു തരവത്തു് അമ്മാളുഅമ്മയുടെ പരി
ശ്രമംമൂലം അദ്ധ്യാപികയായി ഉദ്യോഗം ലഭിക്കയാൽ
രാമകൃഷ്ണപിള്ള ആത്മപോഷിണിയുടെ പത്രാധി
പത്യമുപേക്ഷിച്ച് മലബാറിലേയ്ക്കുപോയി. തത്തുല്യ
നായ ഒരു പത്രാധിപരെ ശെമ്മാശൻ അന്വേഷിച്ചുകൊ
ണ്ടിരിക്കവേയാണ് വള്ളത്തോളിനെ ലഭിക്കുവാനിട
യായതു്. അതും യാദൃച്ഛികമായിട്ടായിരുന്നു.

വള്ളത്തോൾ അന്നു തൃശൂർനിന്നു പുറപ്പെട്ടിരുന്ന
കേരളോദയം മാസികയുടെ പത്രാധിപരായിരുന്നു.
മഹാകവി പള്ളത്തുരാമന്റെ അച്ഛനായിരുന്നു
കേരളോദയത്തിന്റെ ഉടമസ്ഥൻ എന്നാണോർമ്മ.
മഹാകവി കുമാരനാശാന്റെ 'ലീല'യെ നഖശിഖാന്തം
വിമർശിച്ചുകൊണ്ട്, മഹാകവി വള്ളത്തോൾ ഒരു നിരൂ
പണം കേരളോദയത്തിൽ പ്രസിദ്ധപ്പെടുത്തി. ഇതു്
ആ മാസികയുടെ ഉടമസ്ഥനെ അതൃപ്തനാക്കി. അതേ
ത്തുടർന്നു വള്ളത്തോൾ കേരളോദയവുമായുള്ള ബന്ധം
ഉപേക്ഷിച്ച് കുന്നങ്കുളത്തേക്കു താമസംമാററി. ആ
സന്ദർഭം ശെമ്മാശൻ ശരിക്കും ഉപയോഗപ്പെടുത്തി,
ആത്മപോഷിണിയുടെ പത്രാധിപരായി വള്ളത്തോ
ളിനെ നിയമിച്ചു. അന്നത്തെ നിലയ്ക്കു് നല്ലൊരു മുദ്ര
ണാലയമായിരുന്ന എ. ആർ. പി. (അക്ഷര രത്ന
പ്രകാശിക) പ്രസ്സിന്റെ ഉടമസ്ഥൻമാരുമായുള്ള ബന്ധം
മററുവിധത്തിലും പ്രയോജനപ്പെടുത്താമെന്നു മഹാ
കവിയും മഹാകവിയുമായുള്ള ബന്ധത്തിൽനിന്നു മുത
ലെടുക്കാമെന്നു ശെമ്മാശനും ആശിച്ചു. വള്ളത്തോൾ
എഴുതി പൂർത്തിയാക്കിവച്ചിരുന്ന 'ശിഷ്യനും മകനും'
എന്ന ഖണ്ഡകാവ്യം ഈ ഘട്ടത്തിലാണ് എ. ആർ.
പി. പ്രസ്സിൽനിന്നു് പി. ഐ. ഇട്ടൂപ്പ് പ്രസാധക
നായി പുറത്തുവന്നതു്.

ഒരുകാര്യംകൂടി എടുത്തുപറയേണ്ടതുണ്ട്. വള്ള
ത്തോളും യൗസേഫ് ശെമ്മാശനും നേരത്തെതന്നെ

സുഹൃത്തുക്കളായിരുന്നു. 'കുട്ടൻ മേനോൻ' എന്നാണ് ശെമ്മാശനും സഹോദരനായ ഇട്ടൂപ്പും സ്നേഹപൂർവം അദ്ദേഹത്തെ വിളിച്ചുവന്നതു്. കുട്ടൻ എന്നതു മഹാകവി വള്ളത്തോൾ നാരായണമേനോന്റെ ഓമനപ്പേരായിരുന്നു.

## പ്രുമിയോൻ

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തയുടെ സഹോദരീപുത്രനും സുറിയാനി ഭാഷാപണ്ഡിതനുമായ ചെറുവത്തൂർ കുറിയാക്കോസ് കത്തനാരെക്കൊണ്ടു് ശെമ്മാശൻ സുറിയാനി ക്രിസ്ത്യാനികളുടെ പ്രാർത്ഥനഗ്രന്ഥമായ 'പീഡാനുഭവ ആഴ്ചയിലെ പ്രുമിയോൻ' മലയാളത്തിൽ തർജ്ജമ ചെയ്യിച്ചിരുന്നു. എന്നാൽ ഉത്പതിഷ്ണുവായ ശെമ്മാശന് അതു തൃപ്തികരമായില്ല, ആ പരിഭാഷ മഹാകവിയെക്കൊണ്ടു പരിഷ്ക്കരിപ്പിക്കാമെന്നു് അദ്ദേഹം വിചാരിച്ചു. മഹാകവി പരിഭാഷ വായിച്ചുനോക്കി, അദ്ദേഹത്തിനും അതു തീരെ ഇഷ്ടമായില്ല. ഒടുവിൽ ശെമ്മാശനും കുറിയാക്കോസ് കത്തനാരുംകൂടി വള്ളത്തോളിന്റെ അടുത്തിരുന്നു മൂലഗ്രന്ഥത്തിലെ ആശയം അദ്ദേഹത്തിനു വിവരിച്ചുകൊടുത്തു. വള്ളത്തോൾ അങ്ങനെ മറ്റൊരു പരിഭാഷ തയ്യാറാക്കി. മൂന്നുനാലു മാസംകൊണ്ടാണു് വള്ളത്തോൾ അതു പൂർത്തിയാക്കിയതു്. മൂലഗ്രന്ഥത്തിലെ ദുർഗ്രഹങ്ങളായ ഭാഗങ്ങൾപോലും സ്വന്തം പ്രതിഭാശക്തി ഉപയോഗിച്ചു മഹാകവി സുന്ദരമായി ആശയാവിഷ്ക്കരണം നിർവഹിച്ചു. ഇങ്ങനെ പ്രുമിയോൻ പരിഭാഷ പൂർത്തിയായപ്പോൾ വള്ളത്തോളിൽ പുതിയ ഒരാശയം ഉദിച്ചു.

പാപിനിയായ ഒരു സ്ത്രീ യേശുവിന്റെ പാദത്തിൽ പരിമളതൈലം പൂശുന്നതും യേശു അവൾക്കു പാപമുക്തി നൽകുന്നതുമായ ഒരു ഭാഗം പ്രുമിയോനിലുണ്ടു്. അതു് ഒരു കവിതയ്ക്കു് ഇതിവൃത്തമായി സ്വീകരിച്ചാലെന്തു്? എന്നൊരു ആശയം മഹാകവിയിലു



ദിച്ചു. ശെമ്മാശനും ആ ആശയത്തെ അനുകൂലിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തു. മഹാകവി പത്തുനാല്പതു വരി വരുന്ന ഒരു ഖണ്ഡകൃതി എഴുതി. 'പശ്ചാത്താപം പ്രായശ്ചിത്തം' എന്ന പേരിൽ. 'നാഥാ, തവാജ്ഞകൾ കേട്ടു നടക്കാതെ' എന്നവരി മുതൽ 'പൊയ്ക്കൊൾക പെൺകുഞ്ഞേ' എന്ന അവസാന പാദംവരെ.

ആയിടയ്ക്കു തൃശ്ശൂരിൽ ഡേവീസ് സിനിമാ എന്നോ മൂക്കന്റെ മൂവീസ് എന്നോ പേരുള്ള ടൂറിംഗ് സിനിമാക്കാർ പ്രദർശനം നടത്തിയിരുന്നു. അന്നു വെറും മൂകചിത്രങ്ങളെയുള്ളു. അവിടെ ക്രിസ്തുചരിത്രം പ്രദർശിപ്പിക്കുന്നതറിഞ്ഞു് യൗസേഫ് ശെമ്മാശനും, വള്ളത്തോളും, ഉക്രു എന്നൊരാളുടെ വില്ലുവണ്ടിയിൽ കുന്നംകുളത്തുനിന്നു് എട്ടുപത്തു മൈൽ യാത്രചെയ്തു തൃശ്ശൂരെത്തി. ബധിരനായിരുന്ന മഹാകവിക്കു്, മൂകചിത്രം നല്ലതുപോലെ രസിച്ചു. ധനികനായ ശീമോന്റെ മാളികയും അവിടെ യേശുവിനെ ഉദ്ദേശിച്ചു നടത്തിയ സൽക്കാരവും. പാപിനിയായ ഒരു താരുണ്യസുഭഗ, 'മഹാർഹതൈലം' പൂശി കന്യാപുത്രന്റെ പാദത്തിൽ നീണ്ട തലമുടികൊണ്ടതു തുടയ്ക്കുന്നതും കരഞ്ഞുകൊണ്ടു് പശ്ചാത്താപ പ്രാർത്ഥന നടത്തുന്നതും യേശു അവൾക്കു പാപമോചനം നൽകുന്നതുമെല്ലാം ചിത്രത്തിൽ കണ്ടതു മഹാകവി വള്ളത്തോളിന്റെ ഭാവനയെ ഉണർത്തി. ഒരു അസ്ഥിക്കഷണം കിട്ടിയാൽ അതിനു മജ്ജയും മാംസവും ചൈതന്യവും നൽകി ഒരു മദാലസയെ സൃഷ്ടിക്കാൻ കഴിവുള്ള വള്ളത്തോളിന്റെ ഭാവനയ്ക്കു് ആ മൂകചിത്രം ഉത്തേജനം നൽകി. തിരികെ കുന്നങ്കുളത്തു വന്നു് ആറോ ഏഴോ ദിവസംകൊണ്ടു് മഹാകവി ആ കാവ്യം എഴുതിത്തീർത്തു. നേരത്തെ എഴുതിവച്ചിരുന്ന പശ്ചാത്താപ പ്രാർത്ഥന ഒടുവിലും ചേർത്തു. കാവ്യം പൂർത്തിയാക്കുന്നതിനു് അദ്ദേഹം തന്നെ ഗദ്യത്തിൽ തർജ്ജമ ചെയ്ത പ്രുമിയോൻ വളരെയധികം പ്രയോജനപ്പെട്ടു.

പ്രുമിയോനിൽ മഹാകവി ഗദ്യരൂപത്തിൽ പരി
ഭോഷപ്പെടുത്തിയതും, കാവ്യനിർമ്മാണത്തിനു് ഉപയോ
ഗിച്ചതുമായ ഒരു ഖണ്ഡിക ഇവിടെ ഉദ്ധരിക്കാം:–

...'അശുദ്ധമായ വ്യഭിചാരവൃത്തിയാൽ പങ്കില
യായ ആ പാപിസ്ത്രീയുടെ അടുക്കലേക്കു് നിന്തിരുവടി
യുടെ കരുണ അഭിമുഖമായിച്ചെന്നു...അവൾ മഹാർഹ
മായ തൈലത്തോടും പരിശുദ്ധമായ പശ്ചാത്താപ
ത്തോടും ഊഷ്മളഭക്തിയോടുംകൂടി, നിന്തിരുവടിയുടെ
അടുക്കലേക്കു പാഞ്ഞുചെന്നു. അവൾ നിന്തിരുവടി
യുടെ അനുഗ്രഹദ്വാരത്തിൽ ലജ്ജകൂടാതെ മുട്ടിവിളി
ച്ചു. ശീമോന്റെ ഭവനത്തിൽ അങ്ങയുടെ സന്നിധിയി
ലേക്കു് അവൾ നിശ്ശങ്കം പ്രവേശിച്ചു. അമൂല്യമായ–
മൂറോൻ തൈലം അവൾ നിന്തിരുവടിയുടെ ശിരസ്സിൽ
തിരുമെയ്യിൽ, ഒഴുക്കി. എല്ലാ ലോകത്തിന്റെയും
പാപം സ്വദേഹത്തിൽ വഹിപ്പാൻ ത്രാണിയുള്ള
നിന്തിരുവടിയുടെ പരിശുദ്ധങ്ങളായ തൃപ്പാദങ്ങളെ
അവൾ അശുദ്ധങ്ങളായ കൈകൾകൊണ്ടു പിടിച്ചു്
യാതൊരു മാലിന്യവുമില്ലാത്ത ഊഷ്മള സ്നേഹം
നിമിത്തം കരഞ്ഞുകൊണ്ടു് അശുചിയായ അധരങ്ങൾ
കൊണ്ടു ചുംബിച്ചു. ദുഃഖം നിറഞ്ഞ കണ്ണുകൾകൊണ്ടു
അവയെ അഭിഷേചിച്ചു. തുവാലയ്ക്കു പകരം തലമുടി
കൊണ്ടു തോർത്തി. സ്വദേഹത്തിന്റെ പാപമോചന
ത്തെയും പരിശുദ്ധിയേയും പ്രാർത്ഥിച്ചു് ഉണർത്തിച്ചു.'

കവിതയിലായപ്പോൾ

ഈ പ്രുമിയോൻ ഖണ്ഡികയെ ആലംബമാക്കി
വള്ളത്തോൾ, ഇങ്ങനെ എഴുതി.

'സാധ്വി ഗൃഹത്തിനകത്തു കടന്നു താ–
നോർത്ത സങ്കേതത്തിലെത്തിച്ചേർന്നു
...............
...............



പങ്കമകന്ന കണ്ണീരാൽ കഴുകിയ
തങ്കത്തൃക്കാൽകളെത്താഴ്മയോടെ
നേർത്തപട്ടിനു നേർകൊണ്ട വാർകുന്തലാൽ
തോർത്തിത്തുടച്ചവ രണ്ടിൻമേലും
ചെമ്പവിഴങ്ങൾ പതിക്കയായ് കാമിനി
തൻപരിപേലവ വായ്മലരാൽ

...............
...............
പിന്നീടു താൻകൊണ്ടുവന്ന പാത്രത്തിലെ
ധന്യമഹാർഹ സുഗന്ധതൈലം
തൂകിനാൾ.......

പ്രുമിയോനിലെ 'മഹാർഹ തൈലം' എന്ന
വാക്കു തന്നെ മഹാകവി, കവിതയിലും സ്വീകരിച്ചി
രിക്കുന്നു. എന്നാൽ അശുചിയായ അധരംകൊണ്ടു
ചുംബിച്ചു എന്നതു് 'പരിപേലവ വായ്മലരാൽ'
എന്നു മാററിയിട്ടുണ്ടു്.

പശ്ചാത്താപ പ്രാർത്ഥന

പാപിനിയായ ആ സ്ത്രീയുടെ പ്രാർത്ഥന
പ്രുമിയോനിൽനിന്നും, മഗ്ദലനമറിയത്തിൽനിന്നും
ഉദ്ധരിക്കാം:–

പ്രുമിയോനിൽനിന്നു്–'എന്റെ നാഥാ, മരുഭൂമി
യിലെ കൊള്ളരുതാത്ത കൊള്ളക്കാരന്റെ കൈയിൽ
പെട്ടിരിക്കുന്നവളും തൃക്കൈകൊണ്ടു സൃഷ്ടിക്കപ്പെട്ടവ
ളുമായ ഈ ദാസിയെ നിന്തിരുവടി കടാക്ഷിക്കണമെ.

കൊത്തിവലിക്കുന്ന കഴുകനിൽനിന്നും, ചതിവല
യുടെ കുടുക്കിൽനിന്നും, സൂത്രക്കാരനായ പ്രാപ്പിടിയ
ന്റെ അടുക്കൽനിന്നും ഈ ദാസിയെ വീണ്ടെടുക്കേ
ണമെ, അതിനെ നിന്തിരുവടിയുടെ പഞ്ജരത്തിൽ
സാക്ഷാൽ പെൺപിറാവും, നിന്തിരുവടിയുടെ ഭവന
ത്തിൽ പാതിവ്രത്യമുള്ള ചണ്ഡാലിപ്പിടയും...ആക്കി

ത്തീർക്കേണമെ. പാപസമുദ്രത്തിലും ദോഷക്കയ
ത്തിലും മുങ്ങിക്കിടക്കുന്ന ഇവളെ ഉദ്ധരിക്കേണമെ.
നികൃഷ്ടയായ ഇവളെ അശുദ്ധക്കുണ്ടിൽനിന്നും, ചെളി
നിറഞ്ഞ കാമക്കുഴിയിൽനിന്നും കരകയറേറണമെ....
എൻെറ നാഥാ, വിളിച്ചുകൊള്ളുവിൻ ഞാൻ തുറക്കു
മെന്നും യാചിച്ചുകൊള്ളുവിൻ കിട്ടുമെന്നും നിന്തിരുവടി
അരുളിച്ചെയ്തിട്ടുണ്ടല്ലോ. ഇതാ ഞാൻ നിന്തിരുവടി
യുടെ വാതിൽക്കൽ മുട്ടുന്നു. വിളി കേൾക്കണമെ, ഞാൻ
അടിമപ്പെട്ടതുകൊണ്ടു എൻെറ സർവാപരാധവും ക്ഷമി
ക്കേണമെ.. എന്നെ നിന്തിരുവടിയുടെ ആലയിലേക്കു
തിരിക്കണമെ...'

'മഗ്ദലനമറിയ'ത്തിൽനിന്ന്

'നാഥാ, തവാജ്ഞകൾ കേട്ടുനടക്കാതെ
നാനാപരാധങ്ങൾ ചെയ്തുപോയ് ഞാൻ
ശാസിതാവായോനെ സർവം ക്ഷമിച്ചു തൻ
ദാസിയെ തൃക്കാൽക്കൽ നിർത്തണമെ
മുട്ടുവിൻ വാതിൽ തുറക്കുമെന്നങ്ങുന്നു
പട്ടാങ്ങമായ്ച്ചൊന്നതോർത്തുകൊണ്ടേ
താവകാനുഗ്രഹദ്വാരത്തിൽ മുട്ടുമി-
പ്പാവത്തിനേകുകിങ്ങുൾ പ്രവേശം
ലീലയാകുന്നു ചിരിപ്പാനായ് വഞ്ചകൻ
മേലേ വിരിച്ചിട്ട മുൾപ്പരപ്പിൽ
മേയാനായ് ചെന്നൊരു പെൺമാൻ നിരാലംബ-
യായിതാ വീണുപോയ് മുൾക്കുഴിയിൽ
ചെയ്യരുതാത്തതു ചെയ്തവളെങ്കിലു
മീയെന്നെ തള്ളൊല്ലേ തമ്പുരാനെ
തിയ്യിനെപ്പോലും തണുപ്പിക്കുമെ തൃ-
ക്കയ്യിനാൽ തീർത്തവളല്ലൊ ഞാനും
ദുഷ്ടപ്പരുന്തിൻെറ വായിൽനിന്നിഗ്ഗതി-
കെട്ട കപോതിയെദ്ദീനബന്ധോ
അഞ്ജസാ വീണ്ടെടുത്തെൻ തിരുമേനിതൻ
പഞ്ജരം തന്നിലണയ്ക്കേണമെ.



പ്രുമിയോനിൽനിന്ന്— സ്ത്രീയേ പൊയ്ക്കൊൾക,
നിനക്കു എങ്കൽ അതിയായ ഭക്തി തോന്നിയല്ലോ'
അതിനാൽ നിൻെറ പാപങ്ങളെ ഞാൻ ക്ഷമിച്ചിരി
ക്കുന്നു'.

'മഗ്ദലന'മറിയത്തിൽ നിന്നു്

'പൊയ്ക്കൊൾക പെൺകുഞ്ഞേ! ദുഃഖം വെടി
ഞ്ഞു നീ

ഉൾകൊണ്ട വിശ്വാസം കാത്തുനിന്നെ
അപ്പപ്പോൾ പാതകം ചെയ്തതിനൊക്കെയു-
മിപ്പശ്ചാത്താപമേ പ്രായശ്ചിത്തം'

മഹാകവി പരമസുന്ദരമായ ആ കാവ്യം പൂർത്തി
യാക്കി. 'പശ്ചാത്താപം പ്രായശ്ചിത്തം' എന്ന
പേരുമിട്ടു. പക്ഷേ യൗസേഫ് ശെമ്മാശനു ആ
പേരിൽ തൃപ്തി തോന്നിയില്ല. 'മറിയ' എന്നു
മാത്രം പേരിട്ടാലോ?— തീരെ പററുകയില്ല. മഗ്ദലന
മറിയമാണു ക്രിസ്തുപാദത്തിൽ തൈലാഭിഷേകം നട
ത്തിയതെന്നു നാലു സുവിശേഷങ്ങളിലും പ്രുമിയോനി
ലും ഇല്ല. എങ്കിലും ആ പേർ തന്നെയായിരിക്കട്ടെ
എന്നു നിശ്ചയിച്ചു.

ചിത്രമെഴുത്തു കെ. എം. വറുഗീസിനു യൗസേഫ്
ശെമ്മാശനുമായി പലവിധത്തിൽ വിധേയത്വമുണ്ടാ
യിരുന്നു. ചിത്രമെഴുത്തിൻെറ ഗദ്യ ശൈലിയെക്കുറിച്ചു
ശെമ്മാശനു വലിയ മതിപ്പായിരുന്നതിനാൽ, അദ്ദേഹ
ത്തെക്കൊണ്ടാണു മഗ്ദലനമറിയത്തിനു അവതാരി
കയും ടിപ്പണിയും എഴുതിച്ചതു്.

അങ്ങനെ പീഡാനുഭവാഴ്ചയിലെ പ്രുമിയോൻ
1918ലും, മഗ്ദലനമറിയം 1921ലും, പുലിക്കോട്ടിൽ
യൗസേഫ് ശെമ്മാശൻ പ്രസാധകനായി പ്രസിദ്ധപ്പെ
ടുത്തി. രണ്ടു പുസ്തകങ്ങളും അഞ്ഞൂറുകോപ്പി വീതമേ
അന്നു അച്ചടിച്ചുള്ളു.

വിമർശനം

മഗ്ദലനമറിയം പ്രസിദ്ധപ്പെടുത്തി കുറച്ചു കഴിഞ്ഞപ്പോൾ, മററത്തിൽ കുര്യൻ കത്തനാർ (പിന്നീടു സാഹിത്യകുശലൻ ഫാ. സി. കെ. മററം) കൊല്ലത്തിനടുത്തുള്ള ചവറയിൽനിന്നു് പുറപ്പെട്ടിരുന്ന കേരള കത്തോലിക്കൻ എന്ന മാസികയിൽ നിർദ്ദാക്ഷിണ്യമായ ഒരു വിമർശനം പ്രസിദ്ധപ്പെടുത്തി. 'ക്രിസ്തുവാം കൃഷ്ണൻെറ ധർമ്മോപദേശമാം' 'അമ്പാടിതന്നിലെ ചെങ്ങാതിമാരൊന്നിച്ചമ്പാളും ഗോവിന്ദനെന്നപോലെ'–മുതലായ പ്രയോഗങ്ങൾ ക്രൈസ്തവർക്കു ദഹിക്കുന്നതല്ലെന്നും മററും വിമർശകൻ എടുത്തുകാണിച്ചു. കുറെ കഴിഞ്ഞു് ആവക വിമർശങ്ങൾ കെട്ടടങ്ങി. കുറെക്കൂടെ ഗുരുതരമായിരുന്ന മറെറാരു ആരോപണം: മഗ്ദലനമറിയം എന്ന ഖണ്ഡകാവ്യത്തിൽ, പുസ്തകത്തിൻെറ പേരല്ലാതെ, മഗ്ദലനമറിയമെന്നോ, മറിയമെന്നോ, കഥാനായികയുടെ പേരില്ല. രണ്ടുമൂന്നു പതിപ്പുകൾകഴിഞ്ഞു് ആരോ ചൂണ്ടിക്കാണിച്ചപ്പോൾ വള്ളത്തോളിനും അതു ബോധ്യമായി.

കേഴുക കേഴുക കേഴമാൻ കണ്ണാളെ
കേഴവോർക്കാശ്വാസം...

എന്നതു്, മഹാകവി,–

'കേഴുക കേഴുക മാന്യേമറിയമേ'

എന്നുമാററി. ആ മാററം അരോചകമാണെങ്കിലും അതു് അങ്ങനെ തന്നെ ഇന്നും പുതിയ പതിപ്പുകളിൽ വരുന്നു.

(തൻെറ കവിതകളിൽ അപ്പഴപ്പോൾ മാററങ്ങളും തിരുത്തലുകളും വരുത്തുന്നതിൽ മഹാകവി ശ്രദ്ധിച്ചിരുന്നു. ഉദാഹരണത്തിനു ബന്ധനസ്ഥനായ അനിരുദ്ധനിൽ,

ഞാനാളയച്ചിഹ വരുത്തിയതാണു തന്ന–
ത്താനാര്യപുത്രനെഴുന്നള്ളുകയല്ല ചെയ്തു–

–എന്നതു്



'ഞാനാളയച്ചിഹവരുത്തിയതാണു, കള്ള്വേ–
റാനായ് സ്വയംവരികയല്ല മമാര്യപുത്രൻ'

എന്നും,

'ശിഷ്യനും മകനും' എന്ന കൃതിയിൽ,

കരുത്തരെന്നാലുമൃഷീന്ദ്രനോടു
കയർത്തതില്ലീശ്വര കിങ്കരന്മാർ
സ്വാമിക്കു ശിഷ്യപ്രതിപത്തിയെത്ര–
യ്ക്കുണ്ടെന്നവർക്കൊക്കെയറിഞ്ഞു കൂടെ?

എന്നതു്

കരുത്തരെന്നാലു മൃഷീന്ദ്രനോടു
കയർത്തതില്ലീശ്വര പാർഷദന്മാർ
സ്വാമിക്കുശിഷ്യപ്രതിപത്തിയെത്ര–
യ്ക്കാണെന്നതിങ്ങാരറിയാതെയുള്ളു?

എന്നും പിന്നീടുള്ള പതിപ്പുകളിൽ മാററിയിട്ടുള്ളതും സന്ധ്യാപ്രണാമത്തിലും മററും ചില മാററങ്ങൾ വരുത്തിയിട്ടുള്ളതും ഓർമ്മയിൽ വരുന്നു.

('അഥവാ' യുടെ കാര്യത്തിലും മഹാകവിക്കു പ്രത്യേക താല്പര്യമുണ്ടായിരുന്നുവെന്നു തോന്നുന്നു.

മഗ്ദലനമറിയം അഥവാ പശ്ചാത്താപം പ്രായശ്ചിത്തം

ചിത്രയോഗം അഥവാ താരാവലീചന്ദ്രസേനം,

എന്നിവ കാണുക.)

തൈലം പൂശിയതും പാപമുക്തി നേടിയതും മഗ്ദലനമറിയമാണോ? ബഥാന്യയിലെ ലാസറിനു് മാർത്ത, എന്നും മറിയ എന്നും രണ്ടു സഹോദരിമാരുണ്ടായിരുന്നു. അവരിൽ മറിയ രണ്ടു പ്രാവശ്യം തൈലസേചനം നടത്തിയതായി യോഹന്നാൻെറ സുവിശേഷത്തിൽ പറയുന്നുണ്ടു്. അതിങ്ങനെയാണു്:–

മറിയയുടെയും അവളുടെ സഹോദരി മാർത്തയുടെയും ഗ്രാമമായ ബഥാന്യയിലെ ലാസ എന്നൊരുവൻ ദീനമായിക്കിടന്നു. ഈ മറിയയായിരുന്നു കർത്താവിനെ പരിമളതൈലം പൂശി തലമുടികൊണ്ടു് അവൻെറ കാൽ തുടച്ചതു്. അവളുടെ സഹോദരനായ ലാസർ ആണു ദീനമായി കിടന്നതു്.' (യോഹന്നാൻെറ സുവിശേഷം 11-ാം അധ്യായം ഒന്നും രണ്ടും വാക്യങ്ങൾ)

യറുശലേമിൽനിന്നു രണ്ടുനാഴിക അകലെയാണ് ബഥാന്യഗ്രാമം. യോഹന്നാൻ 12-ാം അധ്യായത്തിൻെറ ആരംഭഭാഗത്തു് ഇങ്ങനെ പറയുന്നു.

'യേശു മരിച്ചവരിൽനിന്നു ഉയിർപ്പിച്ച ലാസർ പാർത്ത ബഥാന്യയിലേക്കു് യേശു പെസഹായ്ക്കു് ആറു ദിവസം മുൻപു വന്നു. അവിടെ അവനുവേണ്ടി ഒരു അത്താഴവിരുന്നൊരുക്കി. മാർത്ത ശുശ്രൂഷ ചെയ്തു. പന്തിയിൽ ഇരുന്നവരിൽ ലാസറും ഉൾപ്പെട്ടിരുന്നു. അപ്പോൾ മറിയ വിലയേറിയ ഒരു സ്വച്ഛ ജടാമാംസി തൈലം ഒരു റാത്തൽ എടുത്തു് യേശുവിൻെറ കാലിൽ പൂശി തലമുടികൊണ്ടു കാൽ തുവർത്തി. തൈലത്തിൻെറ സൗരഭ്യംകൊണ്ടു വീടുനിറഞ്ഞു.'

അങ്ങനെ രണ്ടു പ്രാവശ്യം–ലാസർ ദീനമായി കിടക്കുന്നതിനു വളരെനാൾ മുൻപും, ലാസറിനെ പുനരുജ്ജീവിപ്പിച്ചശേഷം കുറെ ദിവസങ്ങൾ കഴിഞ്ഞും– മറിയം തൈലംപൂശി തലമുടികൊണ്ടു തുടച്ചു എന്നാണു കാണുന്നതു്. ആദ്യത്തെ 'പൂശൽ' ശീമോൻെറ മേടയിൽ വച്ചാണെന്നു പറയുന്നില്ല. രണ്ടാമത്തേതു ലാസറിൻെറ ഗൃഹത്തിൽവച്ചാണെന്നു വ്യക്തമായി പ്രസ്താവിക്കുന്നുണ്ടു്.

## തൈലം പൂശിയ മറിയം

മത്തായിയുടെ സുവിശേഷം 26-ാം അദ്ധ്യായത്തിലും മർക്കോസ് 14-ാം അധ്യായം ആദ്യഭാഗത്തും കുഷ്ഠരോഗിയായിരുന്ന ശീമോൻെറ വസതി ബഥാന്യായി



ലാണെന്നു പറയുന്നുണ്ടു്. അവിടെവച്ചു് തൈലസേചനം ചെയ്ത സ്ത്രീയുടെ പേരില്ല. ഒരു സ്ത്രീ എന്നേ പറയുന്നുള്ളു. ബഥാന്യയിലെ ലാസറിൻെറ വീട്ടിൽ വച്ചും ശീമോൻെറ വീട്ടിൽവച്ചും തൈലം പുരട്ടിയപ്പോൾ ഈ തൈലം വിററു തുക ദരിദ്രർക്കു കൊടുക്കാമായിരുന്നല്ലോ എന്നു ശിഷ്യന്മാർ പരിഭവിക്കുന്നതായും അതു തൻെറ ശവസംസ്കാരത്തിനു മുൻപുള്ള ഒരു ചടങ്ങായി കരുതിയാൽ മതി എന്നു ക്രിസ്തു പറയുന്നതായും കാണുന്നു. അങ്ങനെയെങ്കിൽ ലാസറിൻെറ സഹോദരിയായ ബഥാന്യയിലെ മറിയതന്നെ ആയിരിക്കണം തൈലം പൂശിയ പാപിയായ സ്ത്രീ. പക്ഷേ അവൾ പാപിയാണെന്നോ അധർമ്മ മാർഗത്തിൽ ചരിച്ചിരുന്നവളാണെന്നോ സുവിശേഷങ്ങളിൽ കാണുന്നില്ല.

എന്നാൽ ലൂക്കോസിൻെറ സുവിശേഷം 14-ാം അധ്യായം രണ്ടാം വാക്യത്തിൽ മഗ്ദലനമറിയത്തെപ്പററി പറയുന്നതു ശ്രദ്ധാർഹമാണു്. ഏഴ ഭൂതങ്ങൾ വിട്ടുപോയ മഗ്ദലക്കാരി മറിയം എന്നാണു അവിടെ പറയുന്നതു്. ഈ മറിയം ക്രിസ്തുവിൻെറ പാദത്തിലോ തലയിലോ തൈലം പൂശിയതായോ, അവൾ വ്യഭിചാരിണി ആയിരുന്നതായോ, ബൈബിളിലും പ്രുമിയോനിലും കാണുന്നില്ല. വള്ളത്തോൾ അതുകൊണ്ടാണു തൻെറ കാവ്യത്തിൽ ഒരിടത്തും നായികയുടെ പേരു പറയാതിരുന്നതു്. പക്ഷേ പുസ്തകത്തിനു മഗ്ദലന മറിയം എന്നു പേരിട്ട യൗസേഫ് ശെമ്മാശനു് ഒരു ദുർബല നിമിഷത്തിൽ ആ പേരു് ശരിയെന്നു തോന്നി പീലാത്തോസ് പറഞ്ഞതുപോലെ എഴുതിയതു് എഴുതി. മഗ്ദലനമറിയത്തിനു മലയാള സാഹിത്യത്തിൽ ശാശ്വത പ്രതിഷ്ഠ ലഭിക്കയും ചെയ്തു.

P. C. Koruthu
(Biography)

By
K. V. Mammen

Published by: Kottackal Publishers
Manganam, Kottayam-18

Printed at:
Kalapurayil Type Setters, Manganam, Kottayam-18

First Impression: December 24, 1998



Price Rs 30/-

# താളുകൾ മറിക്കുമ്പോൾ